## CONTACT
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com


# താളുകളിലൂടെ...





ONLINE CIRCULATION ONLY



# എഡിറ്റോറിയൽ



## സ്വാതന്ത്ര്യം... സമർപ്പണം... വിജയം...

''സത്യം നിങ്ങളെ സ്വതന്ത്രരാക്കും'' - ക്രിസ്തുവിന്റെ ഈ വചനങ്ങൾ ഈ കാലഘട്ടത്തിൽ ഒരു വെല്ലുവിളിയാണ്. ലോകത്തിന്റെ മിക്ക രംഗങ്ങളിൽ നിന്ന് സത്യവും നീതിയും സ്വാതന്ത്ര്യവും ചോർന്നു പോകുന്ന ഈ കാലഘട്ടത്തിൽ നാം ഒരിക്കൽ കൂടി നമ്മുടെ രാജ്യത്തിന്റെ 75-ാം സ്വാതന്ത്ര്യ ദിന വാർഷികം ആചരിക്കുന്നു. നമ്മുടെ നാടിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി ധീരമായി പോരാടിയ നമ്മുടെ നേതാക്കളെ നമുക്ക് അനുസ്മരിക്കാം. രക്തസാക്ഷികളുടെ ഓർമ്മയിൽ ശിരസ് നമിക്കാം. നല്ലൊരു രാജ്യ സ്നേഹിയായി, ഉത്തമ പൗരനായി, രാജ്യത്തിന്റെ പുരോഗതിയിൽ പങ്കു ചേരുന്നതിനായി പ്രതിജ്ഞ ചെയ്യാം. സ്വാതന്ത്ര്യമെന്ന പദത്തിന്റെ ഏറ്റവും ഉദാത്തമായ അർത്ഥം സംമ്പൂർണ്ണമായ വിട്ടുകൊടുക്കലാണെന്ന് പഠിപ്പിച്ച പരി. കന്യകാമറിയത്തിന്റെ സ്വർഗ്ഗാരോപണ തിരുനാൾ നാം ആഗസ്റ്റ് 15 ന് ആചരിക്കുമ്പോൾ എല്ലായ്പ്പോഴും എന്നും ദൈവഹിതത്തിന് നമ്മെ തന്നെ സമർപ്പിക്കാൻ അമ്മ നമ്മോട് ആവശ്യപ്പെടുകയാണ്. സ്വാതന്ത്ര്യം ഒരു ലക്ഷ്യമല്ല. ഒരു മാർഗ്ഗമാണ് എന്ന് നാം തിരിച്ചറിയണം. ദൈവസംസർഗ്ഗത്തിനുള്ള ദൈവീകമായ വഴിയാണ് സ്വാതന്ത്ര്യം. ഒരുവൻ തന്നെ പിടിച്ചു മുറുക്കുന്ന ബന്ധനങ്ങളിൽ നിന്ന് വിടുവിച്ച് ദൈവകരങ്ങളിൽ തന്നെ തന്നെ എടുത്തു വയ്ക്കുമ്പോൾ അയാൾ സ്വതന്ത്രനാവുകയാണ്.

ഈ മാസത്തിൽ നാം വിശ്വാസ പരിശീലനദിനം ആചരിക്കുകയാണല്ലോ. ക്രിസ്തുവിലുള്ള വിശ്വാസം ആഴപ്പെടുത്തുവാനും, പ്രഘോഷിക്കാനും, ജീവിക്കാനും നമ്മെ കൂടുതൽ സഭാത്മക ജീവിതത്തിലും, വിശുദ്ധ ജീവിതത്തിലും വളർച്ച പ്രാപിക്കാനും, ഒരുക്കുന്ന ദിനമാണല്ലോ ഇത്. വിശ്വാസം തകർന്നുപോകുന്ന ജീവിത സാഹചര്യത്തിൽ യേശുവിനെ മുറുകെ പിടിക്കാനും യേശു നേടി തന്ന രക്ഷയിൽ പങ്കാളിയാകാനും മറ്റുള്ളവരെ യേശുവിന്റെ സ്നേഹം അറിയിക്കാനും നാം തയ്യാറാകണം. നാമായിരിക്കുന്ന ഭവനങ്ങളിലും പള്ളികളിലും പഠന സ്ഥലങ്ങളിലും യേശുവിന്റെ സ്നേഹം പകർന്നുകൊടുക്കാനും യേശുവിലുള്ള വിശ്വാസത്തിൽ അടിയുറച്ച് ജീവിക്കാനും വാക്കിലും പ്രവൃത്തിയിലും ഉത്തമ ക്രിസ്തു സാക്ഷിയായി ജീവിക്കാനും നമുക്ക് സാധിക്കണം.

ആഗസ്റ്റ്- സെപ്റ്റംബർ മാസങ്ങളിൽ നമ്മുടെ സണ്ടേസ്കൂൾ കലോത്സവങ്ങൾ ജില്ലകളിൽ നടക്കുകയാണല്ലോ. ദൈവം തന്ന കഴിവുകൾ പ്രകടിപ്പിക്കാനും വളർത്താനുമുള്ള വേദിയാണല്ലോ കലോത്സവം. നമ്മുടെ രചന, കലാ വാസനകളെ ദൈവത്തിന്റെ ദാനമായി കരുതി മത്സരത്തിൽ പങ്കെടുക്കുകയും മറ്റുള്ളവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്യണം. വിജയം നേടുക എന്നതിലുപരിയായി വിശ്വസ്തതയോടെ നമ്മുടെ ജീവിതത്തെ നോക്കി കാണുവാൻ ഏവർക്കും ഇടയാകട്ടെ.



പ്രാർത്ഥനയോടെ,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**

ഡയറക്ടർ

വിശ്വാസ പരിശീലന കാര്യാലയം

തിരുവനന്തപുരം മേജർ അതിഭദ്രാസനം

# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.

# സൺഡേ സ്കൂൾ ദിന സന്ദേശം

മലങ്കര സുറിയാനി കത്തോലിക്കാ സഭ
സണ്ടേസ്കൂൾ ദിനം - 2022
ബഹു. വൈദീകരേ, സന്യസ്തരേ, അധ്യാപകരേ, മാതാപിതാക്കളേ, പ്രീയ വിദ്യാർത്ഥികളേ,
ഏവർക്കും ത്രീയേക ദൈവനാമത്തിന് വന്ദനം!

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഈ വർഷത്തെ വിശ്വാസ പരിശീലന ദിനം ആഗസ്റ്റ് മാസം 7-ാം തീയതി നാം ആചരിക്കുകയാണല്ലോ. തിരുസഭയുടെ ചരിത്രത്തിൽ വേദോപദേശത്തിന് അടിസ്ഥാനമിട്ട പുണ്യവാനാണ് ലിയോൺസിലെ വി. ഐറേനിയസ്. ഈ വർഷം ആരംഭത്തിൽ അദ്ദേഹത്തെ സാർവത്രീക സഭയുടെ വേദപാരംഗതനായി പരി. ഫ്രാൻസീസ് മാർപാപ്പാ പ്രഖ്യാപിക്കുകയുണ്ടായി. അപ്പസ്തോലിക പ്രബോധനങ്ങളുടെ വിശദീകരണം എന്ന പേരിൽ സഭയുടെ ആദ്യ മതബോധന ഗ്രന്ഥം എഴുതിയ ഈ പുണ്യവാൻ ചരിത്രത്തിലൂടെ ദൈവം മനുഷ്യനെ പഠിപ്പിക്കുന്നതിനെ പറ്റി വിശദമായി സംസാരിക്കുന്നുണ്ട്. മനുഷ്യന്റെ വീഴ്ചകളെയും പരാജയങ്ങളെയും കണക്കിലെടുക്കാതെ ദൈവം മനുഷ്യചരിത്രത്തോടൊപ്പം നടക്കുന്നു. വീഴ്ചകളിൽ നിന്ന് കരകയറാൻ സഹായിക്കുന്നു. അവന്റെ നന്മകളെ പരിപോഷിപ്പിക്കുന്നു. എങ്കിലും പാപങ്ങളിൽ നിന്ന് കരയറാൻ സാധിക്കുന്നില്ല എന്ന് കാണുമ്പോൾ സ്വന്ത പുത്രനെ മനുഷ്യരിലൊരുവനായി അയച്ച്, അവന്റെ പീഡാനുഭവും മരണവും വഴി മനുഷ്യവംശത്തെ രക്ഷിക്കുന്നു. ദൈവം മനുഷ്യനോടപ്പം ക്ഷമാപുർവ്വം യാത്ര ചെയ്ത്, സാവകാശം സ്വയം വെളിപ്പെടുത്തി മനുഷ്യനെ പഠിപ്പിക്കുകയാണന്ന് വി. ഐറേനിയസ് വിശദീകരിക്കുന്നുണ്ട്. ജീവിതത്തിലെ കയ്പുനിറഞ്ഞ അനുഭവങ്ങളിലൂടെയും പ്രതിസന്ധികളിലൂടെയും നമ്മെ പഠിപ്പിച്ച് പൂർണ്ണതിയിലേക്ക് എത്തിക്കുന്ന ദൈവത്തിന്റെ പരിശീലന പദ്ധതിയെ പറ്റി ഹെബ്രായ ലേഖനത്തിലും പറയുന്നുണ്ട് (ഹെബ്രാ. 12 : 213) സഹയാത്ര ചെയ്യുന്ന ദൈവത്തിന്റെ ചിത്രമുള്ള മറ്റൊരു വേദഭാഗമാണ് ലൂക്കാ 24 -ൽ വായിക്കുന്ന എമ്മാവൂസ് അനുഭവം. മറ്റൊരു ഗ്രാമത്തിലേക്ക് നിരാശരും ദു:ഖിതരുമായി യാത്ര ചെയ്യുന്ന രണ്ട് ശിഷ്യൻമാരോടൊപ്പം ഉത്ഥാനം ചെയ്ത യേശു ഒരു അപരിചിതനെപ്പോലെ യാത്ര ചെയ്യുന്നു. അവരുടെ വിഷമങ്ങളെല്ലാം കേട്ട്, ദൈവവചനം അവർക്ക് വിശദീകരിച്ചു കൊടുത്ത്, തന്റെ പീഡാനുഭവത്തെ ദൈവീകമായി മനസിലാക്കാൻ അവരെ സഹായിക്കുന്നു. വിശുദ്ധ ഐറേനിയസ് പറയുന്ന, ഒപ്പം യാത്ര ചെയ്ത് സാവാകാശം സ്വയം വെളിപ്പെടുത്തുന്ന, ക്ഷമയോടെ പഠിപ്പിക്കുന്ന ദൈവത്തിന്റെ ചിത്രമാണ് ഈ സുവിശേഷഭാഗത്തിൽ നാം കാണുന്നത്.

അസ്വസ്ഥതകൾ ഏറിവരുന്ന ഒരു കാലത്താണ് നാം ജീവിക്കുന്നത്. ഇത് ഏറ്റവുമധികം ബാധിക്കുന്നത് നമ്മുടെ ഇളം തലമുറയെ ആണ്. ഒരു വശത്ത് ജീവിതത്തിന്റെ സുരക്ഷിത്വം നഷ്ടപ്പെടുന്നത് അവരെ അലട്ടുന്നുണ്ട്. മഹാമാരിയുടെ പലവിധമായ ഫലങ്ങൾ, ചുറ്റും വർദ്ധിച്ചുവരുന്ന വെറുപ്പിന്റെയും അക്രമത്തിന്റെയും അന്തരീക്ഷം പരസ്പരബന്ധങ്ങളിൽ നിന്ന് ചോർന്നുപോയിരിക്കുന്ന വിശ്വസ്തത, ഇങ്ങനെ പലതും അരക്ഷിതത്തിന്റെ ആഴം കൂട്ടുന്നുണ്ട് മറുവശത്ത് സമകാലീന ലോകം അവരെ അനവധി കുറുക്കുവഴികൾ ഒക്കെ ഇന്നലത്തെ തലമുറ ഇളം പ്രായത്തിൽ തന്നെ പഠിച്ചെടുക്കുന്നു. യുവത്വത്തിലേക്ക് കാൽ വയ്ക്കുമ്പോൾ സമർപ്പണബോധം ലവലേശമില്ലാത്ത താൽക്കാലിക ബന്ധങ്ങളിലൂടെ മറ്റുള്ളവരെ മുതലെടുക്കുന്നതിനും, മനുഷ്യ സമ്പർക്കം പോലും ആവശ്യമില്ലാത്ത ഡിജിറ്റൽ സാമൂഹ്യബന്ധങ്ങളിൽ



# സൺഡേ സ്കൂൾ ദിന സന്ദേശം

തൃപ്തിപ്പെടുന്നതിനും, ഒന്നിന്റെയും ഉത്തരവാദിത്തം ഏറ്റെടുക്കാതെ എന്തും ചെയ്യാൻ സ്വാതന്ത്ര്യമുണ്ടെന്ന് ഭാവിക്കുന്നതിനും അവർ ശീലിക്കുന്നു. ദേശാഭിമാനം, മതം എന്ന പേരുകളിൽ ഇന്ന് മിക്കപ്പോഴും വിൽക്കപ്പെടുന്നത് വെറുപ്പും വിദ്വേഷവുമാണ്. കഥയില്ലാത്ത മൂല്യങ്ങളെ പ്രതിയുള്ള എടുത്തുചാട്ടങ്ങൾ വീരകൃത്യങ്ങളായി കൊണ്ടാടപ്പെടുന്നു. ദൈവാഭിമുഖ്യവും ജീവിതമൂല്യങ്ങളും പകർന്നുകൊടുക്കുന്ന യഥാർത്ഥമായ മതബോധനം, വിശ്വാസരൂപികരണം, ഏറ്റവും പ്രയാസമേറിയ ഒന്നായിമാറിയിരിക്കുന്നു.

പ്രയാസങ്ങളുടെ ഈ കാലത്തെയും പ്രത്യാശയോടെ കാണാനാണ് എമ്മാവൂസിലേക്കുള്ള വഴിയിൽ നാം കണ്ടുമുട്ടുന്ന യേശു നമ്മെ പഠിപ്പിക്കുന്നത്. ഇളം തലമുറയെ വിശ്വാസത്തിൽ വളർത്തുന്ന ശുശ്രൂഷയിൽ ഉൾപ്പെട്ടിരിക്കുന്ന എല്ലാവർക്കും ഏറ്റവും ഉന്നതമായ മാതൃക അവിടുന്ന് തന്നെയാണ്. എത്ര ക്ഷമയോടെയാണ് അവിടുന്ന് ആ ശിഷ്യൻമാരുടെ ആവലാതികൾ ശ്രദ്ധിക്കുന്നത്. വിശ്വാസപരിശീലകർക്ക് ഏറ്റവുമാവശ്യം ഇളം തലമുറയെ കേൾക്കുന്നതിലുള്ള ക്ഷമയാണ്. യേശു ചെയ്യുന്നതുപോലെ അവരോടൊപ്പം നടക്കണം. അവരുടെ പ്രശ്നങ്ങൾ കേൾക്കണം. ഗുരു മാത്രം സംസാരിക്കുകയും ശിഷ്യൻമാർ കേട്ടുപഠിക്കുകയും ചെയ്യുന്ന പഴയകാല മാതൃകകൾ നാം ഉപേഷിച്ചേ തീരു. പരസ്പരം കേൾക്കുന്ന യഥാർത്ഥ സംഭാഷണങ്ങൾ ഉണ്ടാകുമ്പോഴാണ് സന്ദേശങ്ങൾ ജീവിതത്തെ തൊടുന്ന രീതിയിൽ കൈമാറാൻ സാധിക്കുന്നത്. യേശു ക്ഷമയോടെ കേൾക്കുന്നു എന്നതുപോലെ പ്രധാനമാണ് അവിടുന്ന് നൽകുന്ന മറുപടിയും. മോശ മുതൽ എല്ലാ പ്രവാചകൻമാരും വിശുദ്ധലിഖിതങ്ങളിൽ തന്നെക്കുറിച്ച് എഴുതിയിരിക്കുന്നതെല്ലാം അവൻ അവർക്ക് വിശദീകരിച്ചു കൊടുത്തു എന്നാണ് ലൂക്കാ എഴുതുന്നത് (24,27). ശിഷ്യൻമാരുടെ ആശയകുഴപ്പങ്ങളിലേക്ക് യേശു പുതിയ ആശയങ്ങൾ ചേർക്കുകയല്ല അവിടുന്ന് സംസാരിക്കുന്നത് എഴുതപ്പെട്ട വചനത്തിൽ നിന്നാണ് ഇന്നത്തെലോകം അഭിപ്രായങ്ങൽക്ക് ക്ഷാമമില്ലാത്ത ഒന്നാണ്. എന്തു വിഷയങ്ങളെക്കുറിച്ചും ആവശ്യത്തിലധികം അഭിപ്രായങ്ങൾ സാമൂഹ്യമാധ്യമങ്ങളിൽ കണ്ടും കേട്ടുമാണ് നമ്മുടെ കുട്ടികൾ വളരുന്നത്. അവർക്ക് ജീവിതത്തെക്കുറിച്ച് കാഴ്ചപ്പാടു നൽകുവാൻ വിശ്വാസപരിശീലകർ അവരുടെ സ്വന്തം അഭിപ്രായങ്ങൾകൂടി പങ്കുവയ്ക്കുകയല്ല വേണ്ടത് ദൈവവചനത്തോട് കുട്ടികളെ അടപ്പിക്കുകയാണ്. വചനത്തിന്റെ വെളിച്ചത്തിൽ സ്വന്തം ജീവിതത്തെയും നിയോഗത്തെയും തിരിച്ചറിയാനുള്ള വിവേകം ഇളം തലമുറക്ക് നൽകാൻ ഉതകുന്നതാവണം നമ്മുടെ വിശ്വാസ പരിശീലന സമീപനം. ഇതിനായി വിശ്വാസ പരിശീലകർ പ്രാർത്ഥനാപൂർവ്വം തങ്ങളെത്തന്നെ ഒരുക്കുകയും ദൈവവചനത്തിന്റെ ജാഗ്രതയോടെ പഠിക്കുകയും വേണം. പാഠഭാഗങ്ങളെ ദൈവവവചനത്തിന്റെ വെളിച്ചത്തിൽ തന്നെ വിശദീകരിച്ചു നൽകാനുള്ള നല്ല ഒരുക്കം അവർക്കുണ്ടാകണം.

ക്രിസ്തീയ വിദ്യാഭ്യാസം വെറും സംഭാഷണം മാത്രമല്ലെന്നും എമ്മാവൂസ് സംഭവം നമുക്ക് കാണിച്ചുതരുന്നുണ്ട്. യേശുവും ശിഷ്യൻമാരുമായുള്ള സംഭാഷണം അവസാനിക്കുമ്പോൾ ശിഷ്യൻമാർ തങ്ങളോടൊപ്പമുള്ള അപരിചിതനെ തങ്ങളുടെ ഭക്ഷണവും വിശ്രമ സ്ഥലവും പങ്കുവയ്ക്കാനായി ക്ഷണിക്കുന്നു. പങ്കുവയ്പിന്റെ ആ നിമിഷത്തിൽ അപരിചിതനിൽ യേശുവിന്റെ സാനിധ്യം അവർ തിരിച്ചറിയുകയും ചെയ്യുന്നു. കൂട്ടായ്മയുടെ വേദിയിൽ നിന്ന് വിട്ടുനിൽക്കാൻ നമ്മെ നിർബന്ധിതരാക്കിയ ഒരു കാലം കഴിഞ്ഞ് ഒരുമിച്ചുചേരുന്ന അനുഭവങ്ങൾ നാം തിരികെപ്പിടിച്ച ഒരു വർഷമാണ്

# സൺഡേ സ്കൂൾ ദിന സന്ദേശം

കടന്ന് പോകുന്നത്. ഈ വരുന്ന വർഷം കൂട്ടായ്മയുടെ വേദികൾ വർദ്ധിപ്പിക്കുന്നതിന് നമുക്ക് ശ്രമിക്കാം. സണ്ടേസ്കൂളിന്റെയും എം സി സി എൽ ന്റെയും വാർഷിക പദ്ധതികൾ കൂടുതൽ ഏകീകരിക്കുന്നത് കുട്ടികളുടെ കൂട്ടായ പ്രവർത്തനങ്ങൾക്കുള്ള സാധ്യതകൾ വർദ്ധിപ്പിക്കുന്നതിന് സഹായിക്കും. പാഠങ്ങൾ പങ്കുവച്ച് സുവിശേഷത്തെക്കുറിച്ച് അറിവുനേടുന്നതിനും പരസ്പരസ്നേഹത്തിന്റെ പാഠങ്ങൾ കൂട്ടായ്മയിൽ ജീവിച്ചു പഠിക്കുന്നതും ഒരു നാണയത്തിന്റെ രണ്ട് വശങ്ങൾ പോലെയാണ്. വിശ്വാസ പരിശീലകരും അജപാലകരും പരസ്പരപ്രവർത്തികളിലും പൊതുനന്മക്കായി ചെയ്യുന്ന കാര്യങ്ങളിലും കുട്ടികൾ ഒരുമിച്ചുവരുന്ന കൂടുതൽ വേദികൾ കണ്ടെത്താൻ മുൻകൈയ്യെടുക്കണം എന്ന് സ്നേഹപൂർവ്വം ഓർമ്മിപ്പിക്കുന്നു.

. അപ്പം മുറിക്കുമ്പോൾ അവർ അവനെ തിരിച്ചറിഞ്ഞു എന്ന വാചകം വിശുദ്ധ കുർബാനയെ ആണ് ഓർമ്മിപ്പിക്കുന്നത്. നമ്മുടെ സഭയിലും പാരമ്പര്യത്തിലും നാം ഒരിക്കലും വിശ്വാസപരിശീലന പദ്ധതിയെയും ആരാധനാകർമ്മങ്ങളിലുള്ള സജീവപങ്കാളിത്ത ത്തെയും വേർതിരിച്ചുകാണുന്നില്ല. ഇത് നമുക്ക് വിട്ടുവീഴ്ച ചെയ്യാനാകാത്ത ഒന്നാണ്. സണ്ടേസ്കൂളിന്റെ യഥാർത്ഥമായ ലക്ഷ്യം ഒരു വാർഷികപരീക്ഷയിൽ മികച്ച മാർക്ക് വാങ്ങുന്നതോ സർട്ടിഫിക്കറ്റ് കരസ്ഥമാക്കുന്നതോ അല്ല. മറിച്ച് യേശുവുമായുള്ള വ്യക്തി ബന്ധത്തിൽ കുട്ടികൾ വളരുക എന്നതാണ്. വിശ്വാസകൂട്ടായ്മയിലേക്ക് കുട്ടികൾ എത്തുമ്പോൾ എമ്മാവൂസിലേക്ക് പോയ ശിഷ്യൻമാരോടൊപ്പം എന്നപോലെ അവിടുന്ന് കരുണാപൂർവം വചനത്തിലും കൂദാശയിലും അവരോടൊപ്പം നടക്കുന്നു. തന്റെ വിട്ടുപിരിയാത്ത സ്നേഹത്തിലേക്ക് അവരെ ചേർത്തുനിർത്തുന്നു. ഈ സ്നേ ഹത്തിൽ തങ്ങളുടെ ചോദ്യങ്ങൾക്കുള്ള മറുപടിയും, പ്രശ്നങ്ങൾക്കുള്ള പരിഹാരവും മുറിവുകൾക്കുള്ള മരുന്നും കണ്ടെത്താൻ കുഞ്ഞുങ്ങളെ ഒരുക്കുക എന്നത് മാത്രമാണ് വിശ്വാസ പരിശീലകർക്ക് ചെയ്യാനുള്ളത്. യേശുവുമായി ആഴത്തിലുള്ള അടുപ്പം അവരുടെ സ്നേഹത്തെ വിശുദ്ധീകരിക്കുകയും അവരുടെ സാമൂഹികബന്ധങ്ങളെ യഥാർത്ഥമായ പങ്കുവയ്പിന്റെ ആഴങ്ങളിലേക്ക് കൊണ്ടുപോകുകയും ചെയ്യും. വിശ്വാ സപരിശീലന വേദികളെ കുട്ടികൾക്ക് സാമൂഹികമായി മെച്ചപ്പെടുന്നതിനും അവരുടെ കഴിവുകൾ വളർത്തിയെടുക്കുന്നതിനുമുള്ള മറ്റൊരു വേദി മാത്രമായി കാണുന്ന ഒരു പ്രവണത ഇക്കാലത്ത് വർദ്ധിച്ചുവരുന്നുണ്ട്. ഈ കെണിയിൽ വീണുപോകാതെ ഈ ശുശ്രൂഷയുടെ ആത്മീയമായ വശങ്ങളിലേക്ക് കൂടുതൽ ശ്രദ്ധിക്കണമെന്ന് അജപാല കരെയും വിശ്വാസ പരിശീലകരെയും മാതാപിതാക്കളെയും നാം ഉദ്ബോധിപ്പിക്കുന്നു.

ഒന്നുകൂടി ഓർമ്മിപ്പിക്കട്ടെ ദൈവം ക്ഷമാപൂർവ്വം മനുഷ്യനോടൊപ്പം സഞ്ചരിച്ച് തന്നെത്തന്നെ സാവധാനം വെളിപ്പെടുത്തി അവനെ പഠിക്കുന്ന അനുഭവമായാണ് വിശ്വാസ പരിശീലനത്തെ ഇവിടെ നാം തിരിച്ചറിയാൻ ശ്രമിക്കുന്നത്. ക്ഷമ ഒരു പ്രധാന ആശയമാണ്. എല്ലാറ്റിനും എളുപ്പവഴികൾ തേടാൻ ഈ ലോകം നമ്മുടെ ഇളം തലമുറയെ പരിശീലിപ്പിച്ചുകൊണ്ടിരിക്കുന്ന കാലമാണിത്. ഇന്റർനെറ്റ് എന്ന മായാലോകം ഈ എളുപ്പ വഴികൾ എല്ലാവർക്കുമായി തുറന്നിട്ടിരിക്കുന്നു. സുവിശേഷം മുന്നോട്ടുവയ് ക്കുന്ന സാഹോദര്യത്തിന്റെയും കൂട്ടായ്മയുടെയും പാഠങ്ങൾ മറന്ന് വീണ്ടും വാശിയു ള്ളവരായിത്തീരാൻ ഇന്നത്തെ സംസ്കാരവും രാഷ്ട്രീയവും നമ്മുടെ കുട്ടികളെ ഉത്തേജിപ്പിക്കുന്നു. ഇതിനെല്ലാം പകരം തങ്ങളുടെ തന്നെ ജീവിതപരിസരങ്ങളെ ക്ഷമ യോടെയും, സമചിത്തതയോടെയും കാണാൻ നാം കുട്ടികളെ പരിശീലിപ്പിക്കേണ്ടതുണ്ട്. തങ്ങളുടെ വീഴ്ചകളെയും പരാജയങ്ങളെയും യാഥാർത്ഥ്യബോധത്തോടെ

# സൺഡേ സ്കൂൾ ദിന സന്ദേശം

അംഗീകരിക്കുവാനും ധൈര്യപൂർവ്വം നേരിടാനും അവർ കരുത്തുനേടണം. തോൽവികളിൽ നിന്ന് പാഠങ്ങളുൾക്കൊണ്ട് സ്ഥിരോത്സാഹത്തോടെ മുന്നേറാനുള്ള വിവേകം അവർക്കുണ്ടാവണം. എപ്പോഴും വിജയം നേടുന്നതിലുപരി ദൈവേഷ്ടമനുസരിച്ച് ഫലം പുറപ്പെടുവിക്കുന്നതിൽ (യോഹ 15.5) നന്മയുള്ളവരായിത്തീരുന്നതിൽ അവർ സന്തോഷം കണ്ടെത്തണം. വേദനകളിലും സഹനങ്ങളിലും അധ്വാനത്തിലും, നിരാശരാകാതെ കരുതലുള്ള അപ്പനെപ്പോലെ തങ്ങളെ ഉറ്റുനോക്കുന്ന പിതാവായ ദൈവത്തിൽ അവർക്ക് പ്രത്യാശ നിറഞ്ഞ വിശ്വാസമുണ്ടാവണം. അവിടുന്ന് അവരുടെ സ്വാതന്ത്ര്യത്തെ അപഹരിക്കുകയോ അവരെ ശിക്ഷിക്കുന്നതിൽ ഉത്സാഹിക്കുകയോ ചെയ്യുന്നില്ല. മറിച്ച് തന്റെ പരിശുദ്ധിയിൽ അവരെ പരിശീലിപ്പിക്കുകയാണ്. പ്രതികൂലമെന്ന് തോന്നുന്ന അനുഭവങ്ങളിലൂടെപ്പോലും (ഹെബ്രാ 12,10).

പ്രിയപ്പെട്ട മാതാപിതാക്കളെ, ദൈവം നമ്മുടെ മക്കളെ പരിശീലിപ്പിക്കുന്ന ഈ ശുശ്രൂഷയിൽ അവിടുത്തോടൊപ്പം സഹകരിക്കുന്നതിനുള്ള ചുമതല പ്രധാനമായും നിങ്ങളുടേതാണ്. സഭയിലെ പൊതുവായ പരിശീലന പദ്ധതികൾ ഇക്കാര്യത്തിൽ നിങ്ങൾക്കുള്ള സഹായങ്ങൾ മാത്രമാണ്. നമ്മുടെ കുടുംബങ്ങളുടെ ക്രിസ്തീയമായ ദൗത്യത്തിന്റെ പരമപ്രധാനമായ ഈ ഭാഗം നന്മയുള്ള പുതുതലമുറകളെ വാർത്തെടുക്കുന്ന ഉത്തരവാദിത്തം കൂടുതൽ ശ്രദ്ധയോടും സമർപ്പണത്തോടും നമ്മുക്ക് ഒരിക്കൽക്കൂടി ഏറ്റുവാങ്ങാം. ഈ ശുശ്രൂഷകളിൽ ഏർപ്പെട്ടിരിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കാനും ശുശ്രൂഷകൾക്കായുള്ള ധനസമാഹരണ പരിപാടിയിൽ ഔദാര്യപൂർവം സഹകരിക്കാനും ഈ വിശ്വാസപരിശീലന ദിനം നമ്മെ പ്രചോദിപ്പിക്കട്ടെ.

പ്രിയപ്പെട്ട അജപാലകരേ, മറ്റ് വിശ്വാസ പരിശീലകരേ,അതിപ്രധാനമായ ഈ ശുശ്രൂഷയിൽ നമ്മെ പങ്കുകാരാക്കുകയും അതിനായി ഒരുക്കുകയും ചെയ്യുന്ന നല്ലവനായ ദൈവത്തെ നമുക്ക് മഹത്വപ്പെടുത്താം. ഈ ശുശ്രൂഷ സജീവമായും ഫലപ്രദമായും നിലനിർത്തുന്നതിനായി നിങ്ങൾ ഏറ്റെടുത്തുകൊണ്ടിരിക്കുന്ന ത്യാഗങ്ങളെ നമ്മുടെ സഭയും സമൂഹവും നന്ദിയോടെ ഓർക്കുന്നു. നമ്മുടെ കുഞ്ഞുങ്ങൾക്ക് ദൈവത്തോടൊപ്പം നടക്കുന്നതിനും അവിടുന്നിൽ നിന്ന് പഠിക്കുന്നതിനും സാധിക്കുന്ന ഒരു സമൂഹം രൂപപ്പെടുത്തുന്നതിൽ നമുക്ക് തുടർന്നും ഒരുമിച്ച് ഉൽസുകരാകാം. ദൈവം നിങ്ങളെ എല്ലാവരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ.

നിങ്ങൾ എല്ലാവരുടെയും സന്തോഷത്തിനും നന്മയ്ക്കുമായി പ്രാർത്ഥിക്കുന്നു. വിശ്വാസ പരിശീലനദിനത്തിന്റെ എല്ലാ ആശംസകളും നേരുന്നു.



തോമസ് മാർ യൗസേബിയോസ്
(മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
വിശ്വാസ പരിശീലന സൂന്നഹദോസ് കമ്മീഷൻ ചെയർമാൻ - പാറശ്ശാല ഭദ്രാസനാദ്ധ്യക്ഷൻ.)



# മദ്ബഹാ ബാലൻമാരുടെ പ്രത്യേക മദ്ധ്യസ്ഥൻ
# വി. ജോൺ ബർക്കുമാൻസ്



ഫാ. തോമസ് കുറ്റിയിൽ

**മദ്ബഹാ ബാലൻമാർ - വിശുദ്ധ കുർബാനകളിൽ യേശുമിശിഹായുടെ അടുത്ത് നിൽക്കാൻ ഭാഗ്യം ലഭിച്ചവർ...**
**തിരുവസ്ത്രങ്ങളും തിരുവസ്തുക്കളും സ്വന്തം കൈകളാൽ സ്പർശിക്കാൻ ഭാഗ്യം ലഭിച്ചവർ..**
**ദിവ്യരഹസ്യങ്ങൾ അർപ്പിക്കപ്പെടുമ്പോൾ സ്വന്തം കണ്ണുകളാൽ അത് നോക്കി കാണാൻ ഭാഗ്യം ലഭിച്ചവർ...**

ഭൂമിയിലെ സൗഭാഗ്യങ്ങളുടെ പറുദിസായിൽ ശുശ്രൂഷ ചെയ്യുവാൻ ഭാഗ്യം ലഭിച്ച മദ്ബഹാ ബാലന്മാരുടെ പ്രത്യേക മദ്ധ്യസ്ഥനാണ്, 1599 മാർച്ച് 13 ന് ലുവെയിന് അടുത്തുളള സിസ്റ്റ് എന്ന ചെറിയ പട്ടണത്തിൽ ചെരിപ്പ് നിർമ്മാതായ പിതാവിന്റെയും ഭക്തയായ മാതാവിന്റെയും അഞ്ചു മക്കളിൽ മൂത്തമകനായി ജനിച്ച വിശുദ്ധ ജോൺ ബർക്കുമാൻസ്. വളരെ ചെറുപ്പത്തിൽ അതിരാവിലെ പളളിയിൽ പോകാൻ വേണ്ടി എഴുന്നേൽക്കുമ്പോൾ അവന്റെ വല്യമ്മച്ചി ചോദിക്കും "എന്തിനാ മോനെ ഇത്ര നേരത്തേ എഴുന്നേൽക്കുന്നത്? അത് പിന്നെ, ഈശോയുടെ അനുഗ്രഹം ഒരുപാട് എന്റെ പഠനത്തിന് വേണം. അതിനുവേണ്ടി ഞാൻ സ്കൂളിൽ പോകുന്നതിന് മുമ്പ് രണ്ടോ മൂന്നോ വിശുദ്ധ കുർബാനയ്ക്ക് സഹായിക്കാൻ കൂടും". ഇതായിരുന്നു അവന്റെ ഉത്തരം. ആഴമായ ഭക്തിയോടെ വിശുദ്ധ കുർബാനയിൽ സംബന്ധിക്കും. വിശുദ്ധ കുർബാന സ്വീകരിച്ച് മുട്ടുകുത്തി കൈകൂപ്പി കണ്ണുകളടച്ചു ഏറെനേരം ഈശോയോടു സംസാരിക്കും.

വിശുദ്ധന്റെ ഒരു സഹോദരൻ ജെയിംസ് ഈശോ സഭയിലും മറ്റൊരു സഹോദരൻ അഡ്രിയൻ അഗസ്റ്റീനിയൻ സഭയിലും ചേർന്നു. വി.കുർബാനയോടും ദൈവമാതാവിനോടും നല്ല ഭക്തി ഉണ്ടായിരുന്ന ജോണിന് വൈദികനാകാനായിരുന്നു ആഗ്രഹം. 1615 -ൽ ഈശോ സഭക്കാർ മെർക്ക്ലിനിൽ ഒരു കോളേജ് ആരംഭിച്ചപ്പോൾ അവിടെ പ്രഥമ വിദ്യാർത്ഥിയായി ചേർന്ന ജോൺ താമസിക്കാതെ 1616 സെപ്റ്റംബർ 24-ാം തീയതി

ഈശോ സഭയിൽ ചേർന്നു. ആശ്രമത്തിലെ നിസാര നിയമം പോലും കണിശമായി പാലിക്കുന്നതിൽ ജോൺ മറ്റുള്ളവർക്ക് മാതൃകയായിരുന്നു. വിശുദ്ധന് ഏറ്റവും ഇഷ്ടപ്പെട്ടിരുന്ന ജോലി കുട്ടികളെയും അഗതികളെയും വേദപാഠം പഠിപ്പിക്കുന്നതായിരുന്നു. വിശ്രമത്തിന് പകരം അദ്ധ്വാനം, ആശ്വാസങ്ങൾക്ക് പകരം നിന്ദനം ഇതായിരുന്നു ജോൺ ആഗ്രഹിച്ചിരുന്നത്. ഒരു ഭാഗത്ത് രാജ്യവും മറ്റേ ഭാഗത്ത് പാത്രം കഴുകാനുള്ള ക്ഷണവും വന്നാൽ പാത്രം കഴുകാനായിരിക്കുമെന്നാണ് ജോൺ പറയാറുള്ളത്.

1618 ൽ പ്രഥമ വ്രത വാഗ്ദാനത്തിനു ശേഷം റോമിലെ കോളേജിലേക്ക് തത്വശാസ്ത്രം പഠിക്കാനായി ജോണിനെ അയച്ചു. ഇരുപത് കൊല്ലം മുമ്പ് റോമിൽ പഠിച്ചിരുന്ന വി.അലോഷ്യസ് വീണ്ടും പഠിക്കാനായി വന്നതുപോലെയാണ് അവിടെയുള്ളവർക്ക് തോന്നിയത്. കോളേജിൽ വിളക്കുകൾ ഒരുക്കുന്ന പണി കിട്ടിയപ്പോൾ അവന് സന്തോഷമായി കാരണം വി. അലോഷ്യസ് ചെയ്തിരുന്ന പണിയായിരുന്നു അത്.

വി. കുർബാനയിൽ ഏതു നേരത്തു സഹായിക്കാനായി വിളിച്ചാലും ഒരു വൈമനസ്യവും കൂടാതെ പോയി സഹായിക്കുന്ന ജോണിനെ കണ്ട് മദ്ബഹായിലെ ശുശ്രൂഷകർ വിഷമം പ്രകടിപ്പിച്ചപ്പോൾ ജോൺ പറഞ്ഞു" അനുസരിക്കുന്നത് നമുക്ക് ഒരിക്കലും ബുദ്ധിമുട്ടാകില്ല പ്രത്യേകിച്ച് അത് ഒരാൾക്ക് വി.കുർബാനയിൽ സഹായിക്കാനുള്ള ഭാഗ്യം തരുമ്പോൾ.''

പഠനത്തിനും പരീക്ഷക്കും വേണ്ടിയുള്ള അദ്ധ്വാനങ്ങളും യാത്രകളും വിശുദ്ധന്റെ ആരോഗ്യത്തെ ബാധിച്ചു. വി. ലോറൻസിന്റെ തിരുനാളിന്റെ ദിവസം ശ്വാസകോശങ്ങളെപ്പോലും അസുഖം ബാധിച്ചു. മരണാസന്നനായി. എന്നിട്ടുപോലും വി.കുർബാന കൊണ്ടുവന്നപ്പോൾ മറ്റുള്ളവരുടെ സഹായത്തോടെ മുട്ടുകുത്തി ഈശോയോടും, മാതാവിനോടുമുള്ള സ്നേഹത്തെ ഏറ്റുപറഞ്ഞ്, തിരുസഭയോടും, ഈശോ സഭയോടുമുള്ള വിധേയത്വം ഏറ്റു പറഞ്ഞ് ഭക്തിയോടെ സ്വീകരിച്ചു.

1612 ഓഗസ്റ്റ് 13 ന് ഒരു ക്രൂശിത രൂപവും, ജപമാലയും, സഭാനിയമ പുസ്തകവും, കയ്യിൽ പിടിച്ച് ഈശോയുടെയും പരി. ദൈവമാതാവിന്റെയും നാമങ്ങൾ ഉരുവിട്ട് ആ പാവനാത്മാവ് തന്റെ 22-ാം വയസ്സിൽ സ്വർഗത്തിലേക്ക് യാത്രയായി. ചെറുപ്പത്തിൽ തന്നെ ഒരു വിശുദ്ധനാകാൻ കഴിഞ്ഞില്ലെങ്കിൽ തനിക്കൊരിക്കലും അതിന് പിന്നെ കഴിയില്ലെന്ന് അവൻ പറഞ്ഞത് ഒരു പ്രവചനം പോലെ യാഥാർത്ഥ്യമായി.

റോമിലും ബെൽജിയത്തിലും ലോകത്തിന്റെ പല ഭാഗങ്ങളിലും വിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ അനേകം അത്ഭുതങ്ങൾ നടന്നു. 1888 ജനുവരി 15 ന് പരിശുദ്ധ ലിയോ പതിമൂന്നാമൻ മാർപാപ്പ ജോൺ ബർക്കുമാൻസിനെ വിശുദ്ധനായി പ്രഖ്യാപിച്ചു. പരിശുദ്ധ പീയൂസ് ഒൻപതാമൻ മാർപാപ്പ വിശുദ്ധനെ മദ്ബഹാ ശുശ്രൂഷകരുടെ പ്രത്യേക മദ്ധ്യസ്ഥനായി തിരുസഭയിൽ പ്രതിഷ്ഠിച്ചു.



# താപസവര്യൻ

താപസശ്രേഷ്ഠ പിതാവേ
പുണ്യമുനിവരനെ
നിന്റെ കീർത്തനമൊത്തു ചേർന്നു
ആലപിക്കുന്നു സതതം സ്നേഹഭക്തികളാൽ
കാനനങ്ങളിൽ ദിവ്യ
വാണികേട്ടിടുവാൻ
ദിവ്യനാദ മധുരിമയിൽ ഏവം
ലീനനായ് തീർന്നു
സ്നേഹമോടങ്ങേ... ചാരേ അണയും തവതനയൻ
നാഥാ ദിവമാം ശക്തി ഞങ്ങളിൽ നിറയാൻ
എന്നും ദിവ്യസ്നേഹത്താൽ ഹൃദയം പൂരിതമാകാൻ
ആത്മതൻ രക്ഷ ജീവൻ ലക്ഷ്യമാക്കീടാൻ
സഭസുതർക്കായി എന്നും പ്രാർത്ഥിച്ചീടണമെ
രോഗ കഷ്ടതകൾ ദാരിദ്ര്യം വിവശതകൾ
ജീവിത നൗകയിൽ തട്ടി
നിരതം ആർത്തടിക്കുമ്പോൾ
സ്നേഹമാം ദിവ്യ ദർശനം ഏകൂ
നാഥാ ശാന്തിതൻ തീരം പൂകാൻ
ദീപമായണയു.



ഹൃദ്യ മറിയം ഷിബു,
കാര്യവട്ടം

# ആട്ടിടയനായ ബാലൻ



അനന്യ റോബിൻ
ചാന്നാൻകര, കഴക്കൂട്ടം

ഒരു മലയുടെ ചെരുവിൽ ആട്ടിടയനായ ബാലൻ അവന്റെ ആടുകളോടൊപ്പം താമസിച്ചിരുന്നു. അവനെ കുഞ്ഞായിരിക്കുമ്പോൾ തന്നെ എടുത്തുവളർത്തിയ അപ്പൂപ്പനും അവന്റെ കൂടെ താമസിച്ചിരുന്നു.

അവന്റെ അപ്പൂപ്പൻ അവനെ നല്ലതുപോലെ നോക്കിയിരുന്നു. അവനും അപ്പൂപ്പനെ ഇഷ്ടമായിരുന്നു. അപ്പൂപ്പൻ പറയുന്ന എന്തും അവൻ അനുസരിക്കുമായിരുന്നു. പക്ഷേ ഇവനൊരു ദുർശീലമുണ്ടായിരുന്നു. മലയുടെ അടിവാരത്തിൽ ആടുകളെ മേയിക്കാൻ വിട്ടിട്ട് കല്ലിൽ ചാരി ഇവൻ ഉറങ്ങുമായിരുന്നു. ഇവന്റെ ഈ ഒരു അശ്രദ്ധകാരണം അവരുടെ അമ്പത് ആടുകളിൽ നിന്ന് എട്ട് ആടുകൾ കാണാതായി. ഇവന്റെ ഈ സ്വഭാവം അപ്പൂപ്പനെ വളരെയേറെ വിഷമിപ്പിച്ചിരുന്നു. അപ്പൂപ്പൻ എല്ലാ ദിവസവും പ്രാർത്ഥിക്കുമായിരുന്നു എന്റെ മകനെ ഞാൻ ഈ ലോകത്തിൽ നിന്ന് യാത്രയായാലും അങ്ങ് കാത്തുകൊള്ളണമേ. ഈശോയുടെ തിരുഹൃദയ ചിത്രത്തിൽ എളിമയോടെ നോക്കിയിട്ട് തന്റെ മകനെ അത്താഴത്തിന് വിളിച്ചു.

അന്ന് അവൻ സന്തോഷത്തോടെ അത്താഴം കഴിച്ച് കിടന്നുറങ്ങി. കുറച്ചുനാളുകൾക്ക് ശേഷം അപ്പൂപ്പൻ രോഗം ബാധിച്ച് കിടപ്പിലായി. അപ്പൂപ്പൻ തന്റെ മകനെ ആടുകളെ മേയിക്കാൻ നിർബന്ധപൂർവ്വം പറഞ്ഞയച്ചു. അവനു അവന്റെ അപ്പൂപ്പന്റെ അടുത്ത് തന്നെ ഇരിക്കാനാണ് ഇഷ്ടം. പക്ഷെ അപ്പൂപ്പനെ വിഷമിപ്പിക്കാൻ അവന് മനസ് വന്നില്ല. അവൻ അന്ന് മുതൽ യേശുവിന്റെ ചിത്രത്തിനു മുമ്പിലിൽ മുട്ടുകുത്തിയിരുന്നു അപ്പൂപ്പന്റെ രോഗശാന്തിക്കായി കരഞ്ഞു പ്രാർത്ഥിക്കുമായിരുന്നു. തന്റെ അപ്പൂപ്പന്റെ അടുത്ത് ചെന്നിരുന്നു ഈശോ എല്ലാം നോക്കികൊള്ളും എന്ന് പറഞ്ഞ് ആടുകളെ മേയിക്കാൻ പോയി.

ഒരുദിവസം അവൻ വീട്ടിലെത്തിയപ്പോൾ അപ്പൂപ്പൻ സുഖം പ്രാപിച്ച് യേശുവിന്റെ മുമ്പിൽ പ്രാർത്ഥിക്കുന്നത് കണ്ട് അവൻ സന്തോഷിച്ചു. അപ്പൂപ്പനെ അവൻ ഓടിചെന്ന് കെട്ടിപ്പിടിച്ചു. അവൻ അന്നു മുതൽ അനുസരണയോടും ദൈവഭക്തിയോടും വളർന്നു.






## എന്തുകൊണ്ടാണ് കത്തോലിക്കാ ബൈബിളിനെ അപേക്ഷിച്ച് പ്രൊട്ടസ്റ്റന്റ് ബൈബിളിൽ ഏഴ് പുസ്തകങ്ങൾ കുറവുളളത്?

പതിനാറാം നൂറ്റാണ്ട് വരെ എല്ലാ ക്രിസ്ത്യാനികളും ഉപയോഗിച്ചുകൊണ്ടിരുന്ന പഴയനിയമ ഗ്രന്ഥം 46 പുസ്തകങ്ങൾ ഉള്ള സെപ്തുജിൻത് എന്നറിയപ്പെട്ടിരുന്ന ഗ്രീക്ക് കാനൻ അഥവാ അലക്സാണ്ട്രിയൻ കാനൻ ആണ്. 16-ാം നൂറ്റാണ്ടിൽ മാർട്ടിൻ ലൂഥർ തന്റെ ബൈബിളിൽ 39 പുസ്തകങ്ങൾ ഉള്ള പാലസ്തീനിയൻ കാനൻ ഔദ്യോഗികമായി സ്വീകരിച്ചു. അലക്സാണ്ട്രിയൻ കാനനിലുള്ള 7 പുസ്തകങ്ങൾ പാലസ്തീനിയൻ കാനനിലുണ്ടായിരുന്നില്ല. പിൽകാല പ്രൊട്ടസ്റ്റന്റ് ബൈബളിൽ 39 പുസ്തകങ്ങൾ ഉള്ള പാലസ്തീനിയൻ കാനൻ അനുസരിച്ചാണ് ബൈബിൾ പ്രസിദ്ധീകരിച്ചത്. അങ്ങനെ പ്രൊട്ടസ്റ്റന്റ് ബൈബിളിൽ പഴയനിമത്തിൽ 7 പുസ്തകങ്ങൾ കുറവു ണ്ടായി. എന്നാൽ കത്തോലിക്കർ ആദിമസഭ മുതൽ ഇന്നുവരെയും 46 പുസ്തകങ്ങൾ ഉള്ള ഗ്രീക്ക് അഥവാ അലക്സാണ്ട്രിയൻ കാനൻ ആണ് ഉപയോഗിക്കുന്നത്.



അലീന റോബിൻ
ചാന്നാൻകര, കഴക്കൂട്ടം

# പരിശുദ്ധ അമ്മ

യോവാക്കീമിന്റെയും അന്നായുടെയും വാർദ്ധക്യത്തിൽ ദൈവം നൽകിയ സമ്മാന മാണ് പരിശുദ്ധ കന്യക മറിയം.

ഈ പരിശുദ്ധ അമ്മയെയാണ് ദൈവം തന്റെ പുത്രന് ജന്മം നൽകുവാനായി തിര ഞ്ഞെടുത്തത്. അങ്ങനെ ജോസഫിന്റെയും, മറിയത്തിന്റെയും മകനായി യേശു ജനിച്ചു.

ഞങ്ങളുടെ പള്ളിയുടെ മദ്ധ്യസ്ഥ കന്യക മറിയം ആണ്. പരി. അമ്മയെ ലോകമെമ്പാ ടുമുള്ള വിശ്വാസികൾ ആദരിക്കുകയും, അമ്മയുടെ മാദ്ധ്യസ്ഥം തേടുകയും വണ ങ്ങുകയും ചെയ്യുന്നുണ്ട്. നാം പരിശുദ്ധ അമ്മയോട് എന്ത് യാചിച്ചാലും അമ്മ നമ്മുടെ യാചന പൂർണ്ണ മനസോടെ നിറവേറ്റിത്തരും. സ്വർഗ്ഗീയ രാജ്ഞിയാണ് പരിശുദ്ധ അമ്മ. നാം എന്നും ജപമാല ചൊല്ലു മ്പോൾ നാം ദൈവമാതാവിനോട് സംസാരി ക്കുകയും പ്രാർത്ഥിക്കുകയും അമ്മയോട് കൂടുതൽ അടുക്കുകയും ചെയ്യുന്നു. പരിശുദ്ധ ജപമാല പ്രാർത്ഥന പൈശാചിക ശക്തികൾ അകറ്റുകയും, നമ്മെ സംരക്ഷിക്കുകയും ചെയ്യുന്നു. പരിശുദ്ധ അമ്മ എല്ലാവരുടെയും അമ്മയാണ്.

എളിമയുടെയും സമാധാനത്തിന്റെയും രാജ്ഞിയാണ്. പരിശുദ്ധ അമ്മ നിർമ്മല സ്നേ ഹത്തിന്റെ ഉടമയാണ്. പരിശുദ്ധ അമ്മ ഭാഗ്യവതിയും അനുഗ്രഹീതയുമാണ്.

പരിശുദ്ധ അമ്മയുടെ ശക്തിയുള്ള



അപേക്ഷയാൽ ആപത്തുകളിൽ നിന്നും നിത്യ മരണത്തിൽ നിന്നും നമുക്ക് രക്ഷ ലഭിക്കുന്നു. പരിശുദ്ധ അമ്മ യേശുവിന്റെ ജീവിതത്തിൽ കുരിശു മരണം വരെയും കൂടെ ഉണ്ടായിരുന്നു. യേശുവിന്റെ ഗാഗുൽത്തായിലെ കുരിശുമരണ നേരത്തുപോലും തന്റെ വേദനകൾ ഉള്ളി ലടക്കി എല്ലാം സഹിച്ചവളാണ് അമ്മ. നമ്മുടെ വേദനകളുടെയും, പ്രശ്നങ്ങളുടെ യും മധ്യത്തിൽ നമുക്ക് സംരക്ഷകയായി പരിശുദ്ധ അമ്മ നമ്മോടുകൂടെ കാണും.

''എത്രയും ദയയുള്ള മാതാവേ'' എന്ന ബർണാർഡ് പുണ്യവാന്റെ പ്രാർത്ഥന, പരി ശുദ്ധ ജപമാല സമർപ്പണത്തിലൂടെ നാം മാതാവിന്റെ മാധ്യസ്ഥ്യം യാചിച്ച് പ്രാർത്ഥിക കുകയും അതുവഴി നമ്മുടെ യാചനകളും ആവശ്യങ്ങളും പരി. അമ്മയിലൂടെ നിറവേറു കയുംചെയ്യുന്നു. അമലോത്ഭവ രാജ്ഞി, സമാധാനത്തിന്റെ രാജ്ഞി എന്നിങ്ങനെയും പരിശുദ്ധ അമ്മയെ വിശേഷിപ്പിക്കാറുണ്ട്.

ആരുമില്ലാത്തവർക്ക് ഒരു കോട്ടയാണ് പരിശുദ്ധ അമ്മ. രോഗികളുടെ ആരോഗ്യ വും, പാപികളുടെ സങ്കേതവും, പീഡിതരു ടെ ആശ്വാസവുമാണ് പരിശുദ്ധ അമ്മ. നമ്മുടെ ജീവിതത്തിലെ എല്ലാ ആവശ്യ നേരത്തും ഒരു സഹായിയും, കുടുംബത്തി ലെ ഒരു അംഗവുമാണ് പരിശുദ്ധ അമ്മ. തിരുകടുംബത്തിലെ നാഥയാണ് അമ്മ. യേശു തന്റെ കുരിശുമരചുവട്ടിൽ വച്ച് തന്റെ അമ്മയായ പരിശുദ്ധ മറിയത്തെ യോഹ ന്നാൻ ശ്ലീഹാക്ക് അമ്മയായി നൽകികൊണ്ട് മനുഷ്യരാശിക്കു മുഴുവൻ അമ്മയായി നൽ കുകയായിരുന്നു. യേശു മനുഷ്യരാശിക്ക് നൽകിയ ഒരു വലിയ സമ്മാനമാണ് പരി. അമ്മ. ആ അമ്മയോട് നമുക്ക് ഒരുമിച്ച് ചേരുകയും പ്രാർത്ഥിക്കുകയും ചെയ്യാം.



**തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്**

വി. മോനിക്കയോടും വി. അഗസ്തിനോസിനോടും ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com | അവസാന തീയതി : 2022 സെപ്റ്റംബർ 21

| | | | | | |
|---|---|---|---|---|---|
| 1 | ർ | | | 8 | |
| 4 | | | | | 10 |
| 6 | | സ്റ്റി | | ഷ്യ | |
| 2 | | ജി | | | |
| 5 | | | | 9 | |
| | 7 | | | | |
| 3 | നി | | | | |

**വലത്തോട്ട്**

(1) വി. മോണിക്കയുടെ ജന്മസ്ഥലം

(2) വി. അഗസ്റ്റിന്റെ സഹോദരൻ

(3) വി. അഗസ്റ്റിൻ തന്റെ പഠന കാലത്ത് ഏത് പാഷണ്ഡതയിലേക്കാണ് ആകർഷിക്കപ്പെട്ടത് ?

(4) ഏത് പുണ്യവാന്റെ പ്രസംഗങ്ങളാണ് വി. അഗസ്റ്റിന്റെ മാനസാന്തരത്തിന് വഴിതെളിച്ചത് ?

(5) വി. അഗസ്റ്റിന്റെ ആത്മകഥ

(6) വി. മോണിക്കയുടെ തിരുശേഷിപ്പുകൾ സൂക്ഷിച്ചിരിക്കുന്ന റോമിലെ ദൈവാലയത്തിന്റെ മധ്യസ്ഥൻ

(7) വി. അഗസ്റ്റിന്റെയും വി. മോണിക്കയുടെയും തിരുനാൾ ആഘോഷിക്കുന്ന മാസം

**താഴോട്ട്**

(10) വി. മോണിക്കയുടെ ഭർത്താവ്

(11) വി. അഗസ്റ്റിൻ ജ്ഞാനസ്നാനം സ്വീകരിച്ചത് എവിടെ വച്ച് ?

(12) സാന്താ മോണിക്ക എന്ന നഗരം അമേരിക്കയിലെ ഏത് സ്റ്റേറ്റിലാണ് ?

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 8 ഗീ | 14 വ്യാ | 1 ഗി | രി | ദീ | പം | | 12 ഭാ | | 9 മു |
| വ | കു | ബ | 3 വി | ശ്വാ | സ | ധോ | ര | ണി | ണ്ട |
| ർ | ല | ൻ | 4 കൊ | ച്ചു | ത്രേ | സ്യ | ത | 13 ജോ | ൻ |
| ഗീ | മാ | സ് | 2 മ | ദ്രാ | സ് | 11 ഡ | ന്യൂ | ൺ | മ |
| സ് | താ | 5 ബ | ർ | സ്ലീ | ബ | ബ്ലി | മാ | ക്രി | ല |
| | വ് | 6 സെ | റാ | ഫി | യോ | ൻ | ൻ | സോ | 10 കൊ |
| 7 മാ | ർ | മാ | ത്യു | കാ | വു | കാ | ട്ട് | സ്റ്റം | ല്ലം |



# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം












അച്ചോ, ആരോരുമില്ലാത്ത കുട്ടിയാ. ഞാനിവനെ അച്ചനെ ഏൽപ്പിക്കുന്നു.

അതിനെന്താ. ഇവനിവിടെ സന്തോഷമായി കഴിയാം.

അങ്ങനെ ആ അനാഥാലയം ദിവസം തോറും ഏറെ കുട്ടികളെ കൊണ്ടു നിറഞ്ഞു.

എത്രയോ പാവപ്പെട്ട കുട്ടികളുടെ അനാഥാലയമാണിത്. ഇവിടെ നമുക്കെന്തു കുറവു വന്നാലും എന്റെ കുഞ്ഞുങ്ങൾക്ക് ഒരു കുറവും വരരുത്.

**തയ്യാറാക്കിയത് : സി. ജോവിറ്റ തെരേസ് ഡി.എം**

1. അനുദിന വി. കുർബാന സ്വീകരണത്തിന് അനുവാദം നൽകിയ മാർപാപ്പാ?

വി.പത്താം പീയൂസ് മാർപാപ്പ

2. ഡീക്കൻമാർ എന്ന വാക്കിന്റെ അർത്ഥം?

സേവനം ചെയ്യുന്നവൻ

3. മലാക്കി എന്ന വാക്കിന്റെ അർത്ഥം?

എന്റെ ദൂതൻ

4. പുതിയനിയമത്തിൽ ആദ്യം എഴുതപ്പെട്ട പുസ്തകം?

1 തെസലോനിക്കർ

5. 'മതബോധനാർത്ഥിയുടെ സുവിശേഷം' എന്നറിയപ്പെടുന്ന സുവിശേഷം?

വി. മർക്കോസ് എഴുതിയ സുവിശേഷം

6. കൂദാശകളെ വിശുദ്ധമായ അടയാളങ്ങൾ എന്ന് വിശേഷിപ്പിച്ചതാര്?

വി. അഗസ്റ്റിൻ

7. അമ്മമാരുടെ മദ്ധ്യസ്ഥ ആര്?

വി.മോനിക്ക

8 തിരുവത്താഴം എന്ന ചിത്രം വരച്ചത് ആര്?

ലിയനാർഡോ ഡാവഞ്ചി

9. വിൻസെന്റ് ഡി പോൾ സൊസൈറ്റി സ്ഥാപിച്ചതാര്?

ഫ്രെഡറിക്ക് ഓസാനം

10. മാർതോമാശ്ലീഹാ ഇന്ത്യയിൽ വന്നത് എന്ന്?

എ.ഡി 52 ൽ



വാ
ർ
ത്ത
ക
ൾ

## വിശ്വാസ പരിശീലനദിനം

ആഗസറ്റ് ആദ്യ ഞായർ മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ വിശ്വാസ പരിശീലന ദിനമായി ആചരിക്കുന്നതിന്റെ ഭാഗമായി തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ മുഴവൻ ഇടവകകളിലും ആഗസ്റ്റ് 7-ാം തീയതി ഞായറാഴ്ച വിശ്വാസ പരിശീലന ദിനം സമുചിതമായി ആഘോഷിച്ചു. വി. കുമ്പസാരവും, വി.കുർബാനയും കാഴ്ചസമർപ്പണവും, വിവിധ കലാപരിപാടികളും, വിശ്വാസ പ്രഘോഷണ റാലിയും രോഗിസന്ദർശനവും, ഭവനസന്ദർശനവും, നടത്തപ്പെട്ടു. വിശ്വാസ പരിശീലന കാര്യങ്ങളുടെ നടത്തിപ്പിനായുള്ള സണ്ടേസ്കൂൾ കവറുകൾ ഓരോ ഇടവകയിലും വിതരണം ചെയ്തു.

## മതബോധനം - അദ്ധ്യാപക പരീക്ഷ -2

അദ്ധ്യാപകർക്കായി സഭാതലത്തിൽ ക്രമീകരിക്കുന്ന മതബോധനം അദ്ധ്യാപക പരീക്ഷയുടെ രണ്ടാമത്തെ പരീക്ഷ 2022 ജൂലൈ 31 ഞായറാഴ്ച ഉച്ചകഴിഞ്ഞ് 2 മണി മുതൽ ഓരോ ഇടവകകളിലും വച്ചു നടത്തപ്പെട്ടു. തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിൽ നിന്ന് 974 അദ്ധ്യാപകർ ഈ പരീക്ഷയിൽ പങ്കെടുത്തു. 4 പരീക്ഷകൾ ഉള്ള ഈ മതബോധന അദ്ധ്യാപക കോഴ്സിൽ ഏറ്റവും കൂടുതൽ മാർക്ക് ലഭിക്കുന്ന 3 അദ്ധ്യാപകർക്ക് ക്യാഷ് അവാർഡ് നൽകുന്നതും, 4 പരീക്ഷകളും എഴുതി ഈ കോഴ്സ് പൂർത്തിയാക്കുന്ന വർക്ക് Catechism Teachers Exam (CTE) Certificate നൽകുന്നതുമാണ്.

## ബൈബിൾ കലോത്സവ രചനാമത്സരം 2022

ബൈബിൾ കലോത്സവത്തിന്റെ ഭാഗമായി നടത്തുന്ന രചനാമത്സരങ്ങൾ 2022 ആഗസ്റ്റ് 18 വ്യാഴാഴ്ച 9 ജില്ലകളിലും നടത്തപ്പെട്ടു. രചനാമത്സരത്തിൽ ഒന്നാം സ്ഥാനം കിട്ടുന്ന പേപ്പറുകൾ, കുട്ടികളുടെ ലിസ്റ്റ് എന്നിവ ആഗസ്റ്റ് 30 ന് മുമ്പ് കേന്ദ്രകാര്യാലയത്തിൽ എത്തിക്കേണ്ടതാണ്. ബൈബിൾ ക്വിസ്സിൽ ഒന്നാം സ്ഥാനം കിട്ടുന്ന കുട്ടികൾ 2022 ഒക്ടോബർ 24 ന് അഞ്ചലിൽ വച്ചു നടക്കുന്ന മേജർ അതിരൂപത കലാമത്സരത്തിൽ പങ്കെടുക്കണമെന്ന് അറിയിക്കുന്നു.

## ഒന്നാം സെമസ്റ്റർ പരീക്ഷ

സണ്ടേസ്കൂൾ ഒന്നാം സെമസ്റ്റർ പരീക്ഷ 2022 ഒക്ടോബർ 2 ഞായറാഴ്ച ഉച്ചകഴിഞ്ഞ് അതാത് ഇടവകകളിൽ വച്ച് നടത്തുന്നതായിരിക്കും. പരീക്ഷക്കുമുമ്പായി വർക്കുബുക്കിലെ ചോദ്യങ്ങളുടെ ഉത്തരം ഡയറിയിലെഴുതി അദ്ധ്യാപകരുടെ ഒപ്പ് വാങ്ങിക്കേണ്ടതാണ്. പരീക്ഷക്ക് ഡയറി നിർബന്ധമായും കുട്ടികൾ കൊണ്ടുവരേണ്ടതാണ്.



# സൺഡേ സ്കൂൾ ദിനാചരണം











































# സൺഡേ സ്കൂൾ ദിനാചരണം









































# സൺഡേ സ്കൂൾ ദിനാചരണം



# സൺഡേ സ്കൂൾ ദിനാചരണം



# സൺഡേ സ്കൂൾ ദിനാചരണം



# ഓൺലൈൻ മലങ്കര ബാലൻ ഒരു വർഷം പിന്നിടുമ്പോൾ....




# നന്ദി...


PUBLISHED BY

CATECHETICAL APOSTOLATE

MAJOR ARCHDIOCESE OF TRIVANDUM

SAMUNNAYA PASTORAL CENTER, PATTOM